# അറിവിന്റെ സ്രോതസ്സ് ജമാഅത്തെ ഇസ്‌ലാമി ആയാൽ...

അൻവർ അബൂബക്കർ

അല്ലാഹു പറഞ്ഞു:

وَقُلْنَا يَٰٓـَٔادَمُ ٱسْكُنْ أَنتَ وَزَوْجُكَ ٱلْجَنَّةَ وَكُلَا مِنْهَا رَغَدًا حَيْثُ شِئْتُمَا وَلَا تَقْرَبَا هَٰذِهِ ٱلشَّجَرَةَ فَتَكُونَا مِنَ ٱلظَّٰلِمِينَ ﴿٣٥﴾ فَأَزَلَّهُمَا ٱلشَّيْطَٰنُ عَنْهَا فَأَخْرَجَهُمَا مِمَّا كَانَا فِيهِ ۖ وَقُلْنَا ٱهْبِطُوا۟ بَعْضُكُمْ لِبَعْضٍ عَدُوٌّ ۖ وَلَكُمْ فِى ٱلْأَرْضِ مُسْتَقَرٌّ وَمَتَٰعٌ إِلَىٰ حِينٍ ﴿٣٦﴾ فَتَلَقَّىٰٓ ءَادَمُ مِن رَّبِّهِۦ كَلِمَٰتٍ فَتَابَ عَلَيْهِ ۚ إِنَّهُۥ هُوَ ٱلتَّوَّابُ ٱلرَّحِيمُ ﴿٣٧﴾ قُلْنَا ٱهْبِطُوا۟ مِنْهَا جَمِيعًا ۖ فَإِمَّا يَأْتِيَنَّكُم مِّنِّى هُدًى فَمَن تَبِعَ هُدَاىَ فَلَا خَوْفٌ عَلَيْهِمْ وَلَا هُمْ يَحْزَنُونَ ﴿٣٨﴾

‘‘ആദമേ, നീയും നിന്റെ ഇണയും സ്വർഗത്തിൽ താമസിക്കുകയും അതിൽ നിങ്ങൾ ഇച്ഛിക്കുന്നിടത്തു നിന്ന് സുഭിക്ഷമായി ഇരുവരും ഭക്ഷിച്ചുകൊള്ളുകയും ചെയ്യുക. എന്നാൽ ഈ വൃക്ഷത്തെ നിങ്ങൾ സമീപിച്ചുപോകരുത്. എങ്കിൽ നിങ്ങൾ ഇരുവരും അതിക്രമകാരികളായിത്തീരും എന്നു നാം ആജ്ഞാപിച്ചു. എന്നാൽ പിശാച് അവരെ അതിൽ നിന്ന് വ്യതിചലിപ്പിച്ചു. അവർ ഇരുവരും അനുഭവിച്ചിരുന്നതിൽ നിന്ന് അവരെ പുറം തള്ളുകയും ചെയ്തു. നാം (അവരോട്) പറഞ്ഞു: നിങ്ങൾ ഇറങ്ങിപ്പോകൂ. നിങ്ങളിൽ ചിലർ ചിലർക്ക് ശത്രുക്കളാകുന്നു. നിങ്ങൾക്ക് ഭൂമിയിൽ ഒരു നിശ്ചിത കാലം വരേക്കും വാസസ്ഥലവും ജീവിതവിഭവങ്ങളുമുണ്ടായിരിക്കും. അനന്തരം ആദം തന്റെ രക്ഷിതാവിങ്കൽ നിന്ന് ചില വചനങ്ങൾ സ്വീകരിച്ചു. (ആ വചനങ്ങൾ മുഖേന പശ്ചാത്തപിച്ച) ആദമിന് അല്ലാഹു പാപമോചനം നൽകി. അവൻ പശ്ചാത്താപം ഏറെ സ്വീകരിക്കുന്നവനും കരുണാനിധിയുമത്രെ. നാം പറഞ്ഞു: നിങ്ങളെല്ലാവരും അവിടെ നിന്ന് ഇറങ്ങിപ്പോകുക. <u>എന്നിട്ട് എന്റെ പക്കൽ നിന്നുള്ള (هُدًى) മാർഗദർശനം നിങ്ങൾക്ക് വന്നെത്തുമ്പോൾ എന്റെ ആ മാർഗദർശനം പിൻപറ്റുന്നവരാരോ അവർക്ക് ഭയപ്പെടേണ്ടതില്ല. അവർ ദുഃഖിക്കേണ്ടിവരികയുമില്ല.</u> (ഖുർആൻ 2: 35–38)

മനുഷ്യൻ ഭൂമി ലോകത്ത് ജീവിതമാരംഭിച്ചതിന്റെ ചരിത്രപ്രധാനമായ പശ്ചാത്തലം പഠിപ്പിക്കുന്ന സൂക്തങ്ങളാണ് മീതെ എടുത്തെഴുതിയത്. അതിലെ അടിവരയിട്ട ഭാഗമാണ് ലോകാവസാനംവരേയുള്ള ആദം(عليه السلام) സന്തതികൾക്ക് ആകമാനം സ്വർഗത്തിലേക്ക് പ്രവേശിക്കാനുള്ള മാർഗമായി അല്ലാഹു വ്യക്തമാക്കിയത്. അതെ,

അല്ലാഹുവിൽനിന്നുള്ള മാർഗദർശനം (هُدًى) വന്നെത്തിയാൽ അത് പിൻപറ്റുന്ന വർക്കാണ് സ്വർഗപ്രവേശനവും ശാശ്വതവിജയവും. ഇതിൽനിന്നും ഒരു കാര്യം വ്യക്തമാണ്, അല്ലാഹു അവന്റെ പ്രവാചകൻമാർ മുഖേന അറിയിച്ചുതന്ന അറിവിൽ മാത്രമേ മാർഗദർശനം (هُدًى) ഉണ്ടാവുകയുള്ളൂ. അതെല്ലാത്തതെല്ലാം ഒരു പക്ഷെ വ്യാജമായതും വഴികേടുമായിരിക്കും. ഒരോ പ്രവാചകൻമാരെയും തന്റെ ജനതയിലേക്ക് അല്ലാഹു നിയോഗിച്ചത് പ്രസ്തുത മാർഗദർശന(هُدًى)വുമായിട്ടാണ്. അന്ത്യ പ്രവാചകനായ മുഹമ്മദ് നബി(ﷺ)യുടെ നിയോഗത്തെക്കുറിച്ച് അല്ലാഹു പറഞ്ഞത് കാണുക:

هُوَ ٱلَّذِىٓ أَرْسَلَ رَسُولَهُۥ بِٱلْهُدَىٰ وَدِينِ ٱلْحَقِّ لِيُظْهِرَهُۥ عَلَى ٱلدِّينِ كُلِّهِۦ

''സൻമാർഗവും സത്യമതവും കൊണ്ട് -എല്ലാ മതങ്ങൾക്കും മീതെ അതിനെ തെളിയിച്ചു കാണിക്കുവാൻ വേണ്ടി-തന്റെ ദൂതനെ നിയോഗിച്ചവനാകുന്നു അവൻ.'' (ക്വുർആൻ 61:9)

നബി(ﷺ)യുടെ ദൗത്യം രണ്ട് കാര്യങ്ങൾ ഉൾക്കൊള്ളുന്നതായി മുകളിലെ ആയത്ത് വിശദീകരിച്ചുകൊണ്ട് പണ്ഡിതൻമാർ വിവരിച്ചു. 1) അൽഹുദാ (സൻമാർഗം) എന്നതുകൊണ്ട് വിവക്ഷിക്കപ്പെടുന്നത് ഉപകാരപ്രദമായ വിജ്ഞാനമാണെന്നും 2) ദീനിൽ ഹഖ് (സത്യമതം) എന്നതുകൊണ്ട് വിവക്ഷിക്കപ്പെടുന്നത് ആത്മാർത്ഥതയോടും നബി(ﷺ)യെ പിന്തുടർന്നുകൊണ്ടും അല്ലാഹുവിന് ചെയ്യുന്ന സത്കർമ്മവും. തുടക്കത്തിൽ സൂചിപ്പിച്ച പ്രകാരം, ആദം(عليه السلام) സന്തതികളോടായി അല്ലാഹു ചെയ്ത കരാറിന്റെ പൂർത്തീകരണമാണ് ഇത്. അത്യുന്നതനായ അല്ലാഹു അവന്റെ പ്രവാചകനിലൂടെ അവന്റെ മാർഗദർശനം (هُدًى) നമുക്ക് എത്തിച്ചുതന്നിരിക്കുന്നു.

എന്നാൽ ഇന്ന് ഇസ്ലാമിക വിശ്വാസാചാരങ്ങളായി സമൂഹത്തിൽ നിലനിൽക്കുന്ന ഒട്ടുമിക്ക കാര്യങ്ങളിലും മേൽസൂചിപ്പിച്ച മാർഗദർശന(هُدًى)ത്തിന്റെ അടിസ്ഥാനമില്ല എന്നത് ഒരു യാഥാർത്ഥ്യമാണ്. അല്ലാഹുവിന്റെ റുബൂബിയ്യത്തും, അവനു മാത്രം നൽകേണ്ട ഉലൂഹിയ്യത്തും, അത്യുന്നതമായ അവന്റെ അസ്മാഉ വസ്സിഫാത്തുമെല്ലാം തെറ്റായ നിലക്ക് സമൂഹത്തിൽ പ്രചരിപ്പിക്കുന്നവർ ഏറെ വർദ്ധിച്ചുവരുമ്പോൾ അതിനോട് നിസ്സംഗത പുലർത്തുക എന്നത് ദീനിനോട് ഗുണകാംക്ഷയുള്ളവർ സ്വീകരിക്കേണ്ട നിലപാടല്ല. മേൽപറഞ്ഞ വ്യതിയാനത്തിന്റെ അടിസ്ഥാനകാരണം പരിശോധിച്ചാൽ ബോധ്യമാകും, അല്ലാഹുവിന്റെ ഹുദയാണെന്ന് കരുതി പൈശാചിക പ്രേരണക്ക് വിധേയമായവരുടെയും, അതുപോലെത്തന്നെ പരിമിതമാക്കപ്പെട്ട തന്റെ ബുദ്ധിയെ മാത്രം ആശ്രയിച്ചുകൊണ്ട് അല്ലാഹുവിന്റെ ഗ്രന്ഥത്തെ വ്യാഖ്യാനിക്കാൻ ശ്രമിച്ചവരുടെയും ഉത്ബോധനങ്ങളിൽ കുടുങ്ങിയായിരിക്കും മിക്കവരും അബദ്ധത്തിലെങ്കിലും വ്യതിചലനത്തിൽ അകപ്പെട്ടത്. തനിക്ക് ലഭിച്ച അറിവ് അത് അല്ലാഹുവിൽ നിന്നുള്ള മാർഗദർശനം (هُدًى) തന്നെയാണോ എന്ന പരിശോധനക്ക് അയാൾ വിധേയമാക്കിയിരുന്നെങ്കിൽ ഇങ്ങനെ ഒരു ദൗർഭാഗ്യം അയാളിൽ വരില്ലായിരുന്നു. പ്രസ്തുത പരിശോധനയാണ് ഒരു അറിവ് കിട്ടിയാൽ അത് നബി(ﷺ)യുടെ അംഗീകാരമുള്ളതാണോ, സ്വഹാബാക്കൾ മനസ്സിലാക്കിയത് പ്രകാരമാണോ, പൂർവസൂരികളായ സലഫുകൾ വിശദീകരിച്ച പ്രകാരമാണോ എന്നിങ്ങനെയുള്ള അന്വേഷണങ്ങൾ.

ഉപരിസൂചിത വിഷയത്തിന്റെ പ്രാധാന്യം മനസ്സിലാക്കാൻ നമുക്കൊരു വിഷയം എടുത്ത് പരിശോധിക്കാം. ഉപകാരപ്രദമായ വിജ്ഞാനങ്ങളിൽ പ്രധാനപ്പെട്ടതും പ്രഥമവുമായതാണല്ലോ അല്ലാഹുവിന്റെ നാമങ്ങളിലും വിശേഷണങ്ങളിലും പ്രവർത്തനങ്ങളിലുമുള്ള അറിവ്, അഥവാ അല്ലാഹുവിന്റെ അസ്മാഉ വസ്വിഫാത്ത്. അതിലെ അല്ലാഹുവിന്റെ ഔന്നിത്യം (علو) ചർച്ച ചെയ്യുമ്പോഴെല്ലാം വിഷയീഭവിക്കാറുള്ള ഒരു സൂക്തമാണ് താഴെ:

إِنَّ رَبَّكُمُ ٱللَّهُ ٱلَّذِى خَلَقَ ٱلسَّمَـٰوَٰتِ وَٱلْأَرْضَ فِى سِتَّةِ أَيَّامٍ ثُمَّ ٱسْتَوَىٰ عَلَى ٱلْعَرْشِ

‘‘തീർച്ചയായും നിങ്ങളുടെ രക്ഷിതാവ് ആറുദിവസങ്ങളിലായി ആകാശങ്ങളും ഭൂമിയും സൃഷ്ടിച്ചവനായ അല്ലാഹുവാകുന്നു. എന്നിട്ടവൻ സിംഹാസനാരോഹിതനായി രിക്കുന്നു.’’ (ക്വുർആൻ 7:54)

ഇവിടെ അല്ലാഹുവിന്റെ സിംഹാസനാരോഹണം അവന്റെ പരിശുദ്ധിക്ക് യോജിച്ച തരത്തിലാണെന്ന് നാം വിശ്വസിക്കുന്നു. അത്യുന്നതനായ അല്ലാഹുവിന്റെ സ്വിഫാത്തുകളെ ഒരു വിശ്വാസി മനസിലാക്കാൻ ശ്രമിക്കുമ്പോൾ താഴെ ശൈഖുൽ ഇസ്‌ലാം ഇബ്നുതീമിയ്യ (رحمه الله) ഉണർത്തിയത് പോലെ നമ്മുടെ നിലപാട് വ്യക്തമായതായിരിക്കണം:

نؤمن من غ ريف ولا تعطيل ومن غ تكييف ولا ثيل

‘‘യാതൊരുവിധ മാറ്റവും വരുത്താതെയും നിഷേധിക്കാതെയും രൂപപ്പെടുത്താതെയും ചിത്രീകരിക്കാതെയും നാം വിശ്വസിക്കുന്നുവെന്നതാണ് നമ്മുടെ നിലപാട്’’[1]

മേൽ സൂചിപ്പിച്ചതാണ് സലഫുകളുടെ ഇവ്വിഷയകമായുള്ള സമീപനം. അതുകൊണ്ടാണ് ഇമാം മാലിക്(رحمه الله)യുടെ സദസ്സിൽ അല്ലാഹു അർശിൽ ആരോഹിതനായത് എങ്ങനെയാണ് എന്ന ചോദ്യം ഉന്നയിക്കപ്പെട്ടപ്പോൾ ഇപ്രകാരം പ്രതികരിച്ചുകൊണ്ട് ചോദ്യകർത്താവിനെ തന്നെ തന്റെ സദസ്സിൽ നിന്നും പുറത്താക്കൻ ഇമാം അവറുകൾ ആജ്ഞാപിച്ചത്:

الاستواء غ هول، والكيف غ معقول، والإ ان به واجب، والسؤال عنه بدعة، وما أراك إلا مبتدعاً

‘‘ആരോഹിതനാകുക എന്നത് സുവ്യക്തം. അതിന്റെ രൂപം അജ്ഞാതവുമാണ്. അതിൽ വിശ്വസിക്കലാകട്ടെ നിർബന്ധവുമാകുന്നു. അതിനെക്കുറിച്ച് ചോദിക്കുന്നത് ബിദ്അത്താണ്. നീയെയൊരു ബിദ്അത്തുകാരനായിട്ടല്ലാതെ ഞാൻ കാണുന്നില്ല.’’[2]

അല്ലാഹുവിന്റെ സ്വിഫാത്തുകൾ വിശദീകരിക്കുമ്പോൾ എന്തുമാത്രം ശ്രദ്ധിക്കണം എന്ന് ഇതിനകം നിങ്ങൾക്ക് ബോധ്യമായിക്കാണും. എന്നാൽ മേൽസൂചിപ്പിച്ച

---

[1] العقيدة الواسطية

[2] (البيهقي الأ اء والصفات ، 867 ا افظ الفتح الباري 13/407 ، ابن عبد ال التمهيد 7/151)

നിബന്ധനകളെല്ലാം വലിച്ചെറിഞ്ഞുകൊണ്ട് നമ്മുടെ നാട്ടിലുള്ളൊരു സംഘം അല്ലാഹു അവന്റെ അർശിലാരോഹിതനായതിനെ വഴിവിട്ടു വിശദീകരിച്ചു. അത് ഇപ്രകാരമാണ്:

''അല്ലാഹുവിന്റെ ഈ സിംഹാസനാരോഹണം ഏതുതരത്തിലുള്ളതാണെന്നു മനസിലാക്കുക നമ്മെ സംബന്ധിച്ചിടത്തോളം പ്രയാസകരമാണ്. ഒരു പക്ഷേ അവൻ പ്രപഞ്ചത്തെ സൃഷ്ടിച്ച ശേഷം വല്ല സ്ഥലവും തന്റെ അനന്തസാമ്രാജ്യത്തിന്റെ തലസ്ഥാനമായി നിഷ്ചയിച്ചിരിക്കാം. അവിടം അവന്റെ വെളിപാടുകളുടെ കേന്ദ്രമായി അംഗീകരിച്ചിരിക്കുകയുമാവാം. ആ വിശിഷ്ടസ്ഥാനത്തിനാവണം 'അർശ്' (സിംഹാസനം) എന്നു നാമകരണം ചെയ്തത്. സമസ്തലോകത്തിന് അസ്തിത്വത്തിന്റെയും ശക്തിയുടെയും അനുഗ്രഹം ചൊരിയുന്നതും പ്രപഞ്ചകാര്യങ്ങൾ നിയന്ത്രിക്കപ്പെടുന്നതും അവിടെനിന്നാവാം. അഥവാ ഭരണാധിപത്യമെന്ന് മാത്രവുമാവാം സിംഹാസനത്തിന്റെ വിവക്ഷ. 'സിംഹാസനത്തിൽ ഉപവിഷ്ഠനാവുക' എന്നാൽ പ്രപഞ്ചസൃഷ്ടിക്ക് ശേഷം അല്ലാഹു ഭരണാധിപത്യത്തിന്റെ കടിഞ്ഞാൺ കയ്യിലെടുക്കുകയെന്നർത്ഥം.'' (തഫ്ഹീമുൽ ക്വുർആൻ, അഅ്റാഫ് 54 വ്യാഖ്യാനം)

അല്ലാഹുവിന്റെ അർശിനെയും അതിൽ ആരോഹിതനായതിനെയുമാണ് ജമാഅത്തെ ഇസ്‌ലാമിയുടെ സ്ഥാപകനായ ഗ്രന്ഥകർത്താവ് (അബുൽ അഅ്ലാ മൗദൂദി) സ്വന്തം ബുദ്ധിയിലിട്ട് അനുമാനത്തോടെ വ്യാഖ്യാനിക്കുന്നത്. അല്ലാഹു അവന്റെ അർശിൽ ആരോഹിതനായതിനെ അധികാരമേറ്റു എന്ന് വ്യാഖ്യാനിക്കുന്നത് അറബി ഭാഷയിലില്ലാത്തതും പൂർവികർ ഐക്യകണ്ഠേന നൽകിയ അർത്ഥത്തിന് വിരുദ്ധമായതുമാണെന്ന് അഹ്ലുസ്സുന്നത്തിന്റെ പണ്ഡിതൻമാർ വ്യക്തമാക്കിയതാണ്. മാത്രവുമല്ല, അപ്രകാരം വ്യാഖ്യാനിച്ചാൽ അല്ലാഹുവിന്റെ അർശ് അവന്റെ അധീനതയിൽ പെട്ടതല്ലായിരുന്നു എന്നും പിന്നീട് അവൻ അധികാരമേറ്റടുക്കുക യാണുണ്ടായത് എന്നെല്ലാമുള്ള ബുദ്ധിമോശം സമ്മതിക്കേണ്ടതായും വരും. അതുകൊണ്ട് തന്നെ അല്ലാഹു സിംഹാസനത്തിൻമേൽ ആരോഹിതനായതിന്റെ ഉദ്ദേശ്യം പ്രപഞ്ചത്തിന്റെ അധികാരച്ചുമതലയേറ്റിരിക്കുകയാണ് എന്ന് വാദിക്കുന്ന ജമാഅത്തെ ഇസ്‌ലാമി ഉൾപ്പടെയുള്ളവരും അവരിൽനിന്ന് അറിവ് സ്വീകരിക്കുന്നവരും സലഫുകളുടെ മൻഹജിലായിരിക്കില്ല, മറിച്ച് ഇസ്‌ലാമിൽനിന്നും വ്യതിചലിച്ച ദുർവ്യാഖ്യാനക്കാരുടെ കൂടെയായിരിക്കും അവർ. അല്ലാഹുവിന്റെ ഹുദയാണെന്ന് തെറ്റുദ്ധരിച്ച് പ്രസ്തുത വ്യാഖ്യാനം സ്വീകരിച്ചവരുടെ ഗതിയൊന്നാലോചിച്ചുനോക്കൂ. എന്തുമാത്രം ഖേദകരം!

അല്ലാഹു അവന്റെ ഗ്രന്ഥത്തിലൂടെയോ അല്ലെങ്കിൽ അവന്റെ പ്രവാചകൻ മുഖേനയോ തനിക്കുണ്ടെന്നു പറഞ്ഞ കാര്യം (അഥവാ സ്ഥിരീകരിച്ച സ്വിഫാത്തുകൾ صفات ثبوتية), അതിൽ വ്യാഖ്യാനങ്ങളോ നിരാകരണമോ രൂപസങ്കൽപമോ സാദൃശ്യപ്പെടുത്തലോ കൂടാതെ അവകൾ സ്ഥിരീകരിക്കൽ നിർബന്ധമാണെന്ന് അഹ്ലുസ്സുന്നത്തിന്റെ പണ്ഡിതൻമാർ ഒന്നാമതായി ഇവ്വിഷയം പഠിപ്പിക്കവെ എടുത്തുപറഞ്ഞതാണ്. എന്നാൽ അല്ലാഹു അർശിൽ ആരോഹിതനായതിനെയാണ് ജമാഅത്തിന്റെ തഫ്ഹീമുൽ ക്വുർആൻ പ്രപഞ്ചസൃഷ്ടിക്ക് ശേഷം അല്ലാഹു ഭരണാധിപത്യത്തിന്റെ കടിഞ്ഞാൺ കയ്യിലെടുക്കുകയെന്നർത്ഥം നല്കി വ്യാഖ്യാനിച്ചത്. മാത്രമല്ല, അല്ലാഹുവിന്റെ

അർശിനെയാണ് ഊഹങ്ങൾ മാത്രം നല്കി ഭരണാധിപത്യമെന്ന് മാത്രവുമാവാം അതിന്റെ വിവക്ഷയെന്ന് അതിരുകടുന്ന് പ്രസ്താവിച്ചത്. അറിവില്ലാത്ത വിഷയത്തിൽ അനുമാനങ്ങളെ മുൻനിർത്തി വ്യാഖ്യാനിക്കുവാൻ പാടുള്ളതല്ല എന്ന് അല്ലാഹു തന്നെ ഉണർത്തിയതാണ്. അല്ലാഹു പറഞ്ഞല്ലോ:

وَلَا تَقْفُ مَا لَيْسَ لَكَ بِهِۦ عِلْمٌ ۚ إِنَّ ٱلسَّمْعَ وَٱلْبَصَرَ وَٱلْفُؤَادَ كُلُّ أُو۟لَـٰٓئِكَ كَانَ عَنْهُ مَسْـُٔولًا

''നിനക്കറിവില്ലാത്ത യാതോരു കാര്യത്തിന്റെയും പിന്നാലെ നീ പോകരുത്. തീർച്ചയായും കേൾവി, കാഴ്ച്ച, ഹൃദയം ഇവയെല്ലാംതന്നെ അവയെപ്പറ്റി ചോദ്യം ചെയ്യപ്പെടുന്നതാണ്.'' (ക്വുർആൻ 17/36)

അല്ലാഹു അറിയിച്ചുതന്നതിനപ്പുറമല്ലാതെ നമുക്കൊന്നും അവനെക്കുറിച്ച് അറിയില്ല, ആയതിനാൽ പ്രസ്തുവിഷയങ്ങളിൽ നസ്സിന് പ്രാധാന്യം കൊടുക്കുക എന്നതാണ് ബുദ്ധിമാൻമാരുടെ ലക്ഷണം, അതല്ലാതെ അവനവന്റെ പരിമിതമായ ബുദ്ധിയിൽ തോന്നുതത് സ്വീകരിക്കുകയെന്നതല്ല വേണ്ടത്.

വാസ്തവത്തിൽ അർശ് എന്നത് യാഥാർത്ഥ്യമാണ്. അതിന്റെ അസ്തിത്വം നബി(ﷺ) വ്യക്തമാക്കിയതാണ്. ഉദാഹരണത്തിന്:

അബൂദർറ്(ﷺ) പറയുന്നു: അല്ലാഹുവിന്റെ റസൂൽ(ﷺ) പറയുന്നത് ഞാൻ കേട്ടു:

ما السموات السبع والأرضون السبع عند الكرسي إلا كحلقة ملقاة بأرض فلاة وإن فضل العرش على الكرسي كفضل الفلاة على تلك ا لمقة

''കുർസിയ്യിന്റെ അടുക്കൽ ഏഴാകാശങ്ങളും ഏഴ് ഭൂമികളും വിജനമായ ഒരു ഭൂമിയിൽ കൊണ്ടിടപ്പെട്ട ഒരു വളയത്തെ പോലെ മാത്രമാണ്. കുർസിയ്യിന്റെ മേൽ അർശിനുള്ള ശ്രേഷ്ഠത ആ വളയത്തിന്മേൽ ആ ഭൂമിക്കുള്ള ശ്രേഷ്ഠത പോലെയാണ്.''[3]

അല്ലാഹുവിന്റെ കുർസിയിനെക്കുറിച്ച് ഇബ്നുഅബ്ബാസ്(ﷺ) പറയുന്നു:

الكرسي موضع القدم ، والعرش لا يقْدر قدره إلا ا ‘ﷻ

'''കുർസി' എന്നാൽ അല്ലാഹുവിന്റെ രണ്ടു കാൽപാദങ്ങളുടെ പീഠമാണ്. 'അർശ്' എന്നാൽ അതിനെ അളക്കാൻ അല്ലാഹുവിനല്ലാതെ കഴിയുകയില്ല.''[4]

ഇബ്നു മസ്ഊദ്(ﷺ)വിൽ നിന്നും നിവേദനം. അദ്ദേഹം പറഞ്ഞു:

[3] ഇബ്നു അബീ ശൈബ (അൽ അർശ്, 58); ബൈഹകി (അൽ അസ്മാഉ വസ്സിഫാത്, 862). അൽബാനി (സ്വഹീഹ: 109)

[4] ഹാകിം മുസ്തദ്റക്:3071, അദ്ദേഹം പറയുന്നു: ഇത് ബുഖാരിയും മുസ്‌ലിമും റിപ്പോർട്ട് ചെയ്തിട്ടില്ലെങ്കിലും അവരുടെ നിബന്ധനകൾ ഒത്തതാണ്.

ﺑ السماء والا تليها ﺴمائة عام، وﺑ كل اء ﺴمائة عام، وﺑ السماء السابعة والكرسي ﺴمائة عام وﺑ الكرسي وا اء ﺴ مائة عام، والعرش فوق ا اء، وا فوق العرش، لا في عليه شيء من أعمالكم.

''ഭൗമാന്തരീക്ഷത്തോട് അടുത്ത ആകാശത്തിനും അതിനു തൊട്ടുള്ള(ആകാശ)ത്തിനും അഞ്ഞൂറു വർഷ (വഴിദൂര)മുണ്ട്. ഓരോ ആകാശത്തിനുമിടയിൽ അഞ്ഞൂറുവർഷ(വഴിദൂര)മുണ്ട്. ഏഴാം ആകാശത്തിനും 'കുർസിയ്യി'നുമിടയിൽ അഞ്ഞൂറുവർഷ(വഴിദൂര) മുണ്ട്. 'കുർസ്സിയ്യി'നും വെള്ളത്തിനുമിടയിൽ അഞ്ഞൂറുവർഷ (വഴിദൂര)മുണ്ട്. 'അർശ്' വെള്ളത്തിനുമുകളിലാണ്. അല്ലാഹു 'അർശി'നുമുകളിലാണ്. നിങ്ങളുടെ കർമ്മങ്ങളിൽ യാതൊന്നും അവന് ഗോപ്യമല്ല.''[5]

എന്തുമാത്രം സ്പഷ്ടമായാണ് നബി(ﷺ) അല്ലാഹുവിന്റെ അർശിനെയും അവന്റെ ഗാംഭീര്യത്തെയുമെല്ലാം നമുക്ക് വ്യക്തമാക്കിതന്നത്. അല്ലാഹുവിന്റെ മലക്കുകൾ അവന്റെ അർശിനെ വഹിച്ചുകൊണ്ടുവരും എന്നുവരെ ഹദീസിൽ സ്ഥിരപ്പെട്ട ഒന്നിനെയാണ് മൗദൂദിയുടെ തഫ്ഹീമുൽ ഖുർആൻ ഭരണാധിപത്യമെന്ന് മാത്രവുമാവാം അർശിന്റെ വിവക്ഷ എന്ന് അന്യായമായി വ്യാഖ്യാനിച്ചത്. അല്ലാഹുവിന്റെ ഔന്നിത്യം (علو) അംഗീകരിക്കാൻ വൈമനസ്യം കാണിക്കുന്ന ഭാഗങ്ങളും അദ്ദേഹത്തിന്റെ ഇതേ തഫ്സീറിലും വേറെ പുസ്തകത്തിലുമായി കാണാൻ കഴിയും.[6] ഒരാളെ സത്യനിഷേധത്തിലേക്കു വരെ എത്തിക്കുന്ന ഇത്തരം സ്രോതസ്സുകൾ അറിവിന്നുവേണ്ടി ഒരു സത്യവിശ്വാസി ആശ്രയിച്ചാലുണ്ടാകുന്ന അപകടം വളരെ വലുതാണ്.

അടിസ്ഥാനപരമായി അറിഞ്ഞിരിക്കേണ്ട ഇത്തരം കാര്യങ്ങൾപോലും തിരിച്ചറിയാത്തവർ ക്വുർആൻ വ്യാഖ്യാനം നടത്തി മുഫസ്സിറാകാൻ ശ്രമിച്ചാൽ മുസ്ലിം ഉമ്മത്തിന്റെ അല്ലാഹുവിലുള്ള വിശ്വാസത്തിൽ വ്യതിയാനമുണ്ടാക്കുവാനും അതുവഴി അവരെ സത്യനിഷേധത്തിലേക്ക് എത്തിക്കുവാനും മാത്രമേ അതുപകരിക്കുകയുള്ളൂ. കാരണം, നടെ സൂചിപ്പിച്ച പ്രകാരമുള്ള സൻമാർഗം (هُدًى) അവരുടെ ബൂദ്ധിയിലുദിച്ച വിശദീകരണത്തിൽ ഉണ്ടാവുകയില്ല. അല്ലാഹു പ്രവാചകനിലൂടെ അവതരിപ്പിച്ചതിലും അത് നേരിട്ട് പഠിച്ച സ്വഹാബാക്കളുടെയും അവരെ യഥാവിധം പിന്തുടർന്ന സച്ചരിതരായ മഹത്തുക്കളെയും (സലഫുകൾ) വിശ്വാസത്തിലും അനുഷ്ഠാനത്തി ലുമാണ് പ്രസ്തുത സൻമാർഗം നിലകൊണ്ടിട്ടുള്ളത്. ''എന്റെ പക്കൽ നിന്നുള്ള മാർഗദർശനം (هُدًى) നിങ്ങൾക്ക് വന്നെത്തുമ്പോൾ എന്റെ ആ മാർഗദർശനം പിൻപറ്റുന്ന വരാരോ അവർക്ക് ഭയപ്പെടേണ്ടതില്ല. അവർ ദുഃഖിക്കേണ്ടിവരികയുമില്ല.'' എന്ന

---

[5] ഇബ്നു മഹ്ദി, അൽ മസ്ഊദി എന്നിവർ റിപ്പോർട്ട് ചെയ്തത് ഇമാം ദഹബി പറഞ്ഞു: ''ഈ 'അഥറി'ന് വേറേയും പരമ്പരകളുണ്ട്.''

[6] ഉദാഹരണം: തഫ്ഹീമുൽ ക്വുർആനിലെ സൂറ: മുൽക് 16–ാം ആയത്തിന്റെ വ്യാഖ്യാനത്തിൽ അല്ലാഹുവിന്റെ ഔന്നിത്യത്തെ നിഷേധിക്കുന്നു. അല്ലാഹു എല്ലാ സ്ഥലത്തും ഹാജറുള്ളവനാണെന്ന് ഖുതുബാത്തിലെ നമസ്കാരത്തിൽ നാം എന്താണ് ചൊല്ലുന്നത് എന്ന ഭാഗത്ത് പഠിപ്പിക്കുന്നു.

അല്ലാഹുവിന്റെ പ്രഖ്യാപനത്തിലെ സന്മാർഗം അതിൽ മാത്രമേ കണ്ടെത്താൻ കഴിയുകയുള്ളൂ. അതുകൊണ്ടാണ് നബി(ﷺ) സഗൗരവം ഇപ്രകാരം ഉണർത്തിയത്:

عليكم بسن وا لفاع الراشدين ا هدي من بعدي سكوا ا، و عضوا عليها بالنواجذ

“നിങ്ങൾ എന്റെ ചര്യ മുറുകെപ്പിടിക്കുക, എനിക്കു ശേഷം വരുന്ന മാർഗദർശനം സിദ്ധിച്ച സച്ചരിതരായ മുൻഗാമികളുടെയും ചര്യയും, നിങ്ങൾ അവ അണപ്പല്ലുക്കൊണ്ട് കടിച്ച് പിടിക്കുക.”[7]

ഇനി ഗൗരവമായി ചിന്തിക്കുക. നബി(ﷺ)യെയും സച്ചരിതരായ മുൻഗാമികളെയും അവലംബമാക്കാതെ എത്രമാത്രം വിശദീകരണമാണ് ഇസ്‌ലാമിന്റെ പേരിൽ അതിനെ പ്രതിനിധീകരിച്ചുകൊണ്ട് നമുക്ക് ചുറ്റുമുള്ളത്. പറയാൻ അവസരമുള്ള വേദികളിലൂടെ ഇസ്‌ലാമിക പ്രമാണങ്ങളെ പരിഹസിക്കുകയും എഴുതുവാൻ അവസരമുള്ള താളുകളിലൂടെ ഇസ്‌ലാമിക പ്രമാണങ്ങളെ നിഷേധിക്കുകയും ചെയ്യുന്ന ഇത്തരം ജമാഅത്തെ ഇസ്‌ലാമി പോലുള്ള സംഘങ്ങളെ കരുതിയിരിക്കൽ ഒരു മുസ്‌ലിമിനെ സംബന്ധിച്ചിടത്തോളം നിർബന്ധമാണ്. അതിന്റെ പ്രാധാന്യം അതിപ്രധാനമായതിനാൽ ഇനി ഇക്കാര്യം അതിനർഹരായ പണ്ഡിതൻമാർ തന്നെ വിശദീകരിക്കട്ടെ.

وَقَدْ نَزَّلَ عَلَيْكُمْ فِى ٱلْكِتَٰبِ أَنْ إِذَا سَمِعْتُمْ ءَايَٰتِ ٱللَّهِ يُكْفَرُ بِهَا وَيُسْتَهْزَأُ بِهَا فَلَا تَقْعُدُوا۟ مَعَهُمْ حَتَّىٰ يَخُوضُوا۟ فِى حَدِيثٍ غَيْرِهِۦٓ ۚ إِنَّكُمْ إِذًا مِّثْلُهُمْ ۗ

“അല്ലാഹുവിന്റെ വചനങ്ങൾ നിഷേധിക്കപ്പെടുന്നതും പരിഹസിക്കപ്പെടുന്നതും നിങ്ങൾ കേട്ടാൽ അത്തരക്കാർ മറ്റുവല്ല വർത്തമാനത്തിലും പ്രവേശിക്കുന്നത് വരെ നിങ്ങൾ അവരോടൊപ്പം ഇരിക്കരുതെന്നും, അങ്ങനെ ഇരിക്കുന്ന പക്ഷം നിങ്ങളും അവരെപ്പോലെത്തന്നെ ആയിരിക്കുമെന്നും ഈ ഗ്രന്ഥത്തിൽ അല്ലാഹു നിങ്ങൾക്ക് അവതരിപ്പിച്ചു തന്നിട്ടുണ്ടല്ലോ.” (നിസാഅ്: 140)

മേൽ പറയപ്പെട്ട ആയത്തിന് അമാനി മൗലവി (رحمه الله) നല്കുന്ന വിശദീകരണമാണ് താഴെ:

“സത്യവിശ്വാസികൾ വളരെ മനസ്സിരുത്തേണ്ടുന്ന ഒരു തത്വമാണ് ഈ വചനത്തിൽ അടങ്ങിയിരിക്കുന്നത്. മതപ്രമാണങ്ങളും മത സിദ്ധാന്തങ്ങളും ദുർവ്യാഖ്യാനം ചെയ്തുകൊണ്ടു പുതിയ തത്വസിദ്ധാന്തങ്ങൾ അവതരിപ്പിക്കപ്പെടുകയോ, മതമൂല്യങ്ങളും നിയമങ്ങളും പരിഹാസ്യവും പഴഞ്ചനുമായി ചിത്രീകരിക്കപ്പെടുകയോ ചെയ്യുന്ന സദസ്സുകളിൽ പങ്കെടുക്കുന്നതും, അത്തരം പ്രഭാഷണങ്ങൾ കേൾക്കുന്നതും, അത്തരം ഗ്രന്ഥങ്ങളും സാഹിത്യങ്ങളും വായിച്ചുകൊണ്ടിരിക്കുന്നതുമെല്ലാം – ഈ വചനത്തിന്റെ

---

[7] അബൂദാവൂദ്, തിർമിദി, ദാരിമി, ഇബ്നു മാജ എന്നിവർ ഉദ്ധരിച്ചു. ഹദീഥ് സ്വഹീഹാണെന്ന് അൽബാനി സ്ഥിരപ്പെടുത്തി (അൽ ഇർവാഅ്: 2455)

വെളിച്ചത്തിൽ പരിശോധിച്ചാൽ - തീർച്ചയായും വർജ്ജിക്കപ്പെടേണ്ടതാണെന്ന് കാണാം. മതത്തിൽ വേണ്ടത്ര അറിവും അടിയുറപ്പും സിദ്ധിച്ചിട്ടില്ലാത്തവർ സത്യത്തിൽ നിന്ന് അകന്നു വഴിപിഴച്ചു പോകുകയായിരിക്കും അതിന്റെ ഫലം. വസ്തുനിഷ്ഠമായും കാര്യക്ഷമമായും വിഷയങ്ങളെപ്പറ്റി ചിന്തിച്ചറിയുവാൻ അവർക്കു കഴിയുകയില്ലല്ലോ. ചുരുങ്ങിയ പക്ഷം, അത്തരം മതദ്രോഹികൾക്കു പ്രോത്സാഹനം നൽകലും, അവരുടെ സംരഭങ്ങളിൽ അവരെ സഹായിക്കലുമായിരിക്കും അത്. അവരിൽനിന്നു അകന്നു നിൽക്കുന്നതു തന്നെ അവരോടുള്ള പ്രതിഷേധവുമായിരിക്കും. നിങ്ങൾ അവരോടു കൂടെ ഇരുന്നാൽ നിങ്ങളും അവരെപ്പോലെത്തന്നെയാണു എന്ന് അല്ലാഹു പറഞ്ഞ വാക്കിന്റെ ഗൗരവം ഒന്നാലോചിച്ചു നോക്കുക!'' (അമാനി മൗലവിയുടെ തഫ്സീർ സൂറഃ നിസാഅ്: 140 വ്യാഖ്യാനം)

അല്ലാഹു അനുഗ്രഹിക്കട്ടെ, ആമീൻ.